# OPINION

**വന്ദ്യ യാക്കോബായ ഓർത്തഡോക്സ് സഭകളുടെ മെത്രാപ്പോലീത്താമാർ അറിയുന്നതിന്,**

ഏത് ആട്ടിൻ കൂട്ടത്തിനും ഒരു ഇടയൻ ഉണ്ടായിരിക്കണമല്ലോ. ആ ഇടയൻ തന്റെ ആടുകളുടെ നന്മക്കു വേണ്ടി പ്രയത്നിക്കുന്നവനായിരിക്കും. Food availability ഉള്ള പ്രദേശത്തേക്ക് തന്റെ ആടുകളെ ആ നല്ല ഇടയൻ നയിക്കുന്നു. തന്റെ ആടുകൾക്ക് സുരക്ഷ നൽകേണ്ടത് അദ്ദേഹത്തിന്റെ കടമയാണ്. സമാധാനപരമായ ജീവിതത്തിന് തന്റെ കഴിവ് ഉപയോഗിച്ചു തന്റെ ആടുകളെ കാത്തു സൂക്ഷിക്കണം. തന്റെ ആട്ടിൻ കൂട്ടത്തിൽ നിന്നും ഒരു ആട്ടിൻകുട്ടിയെ കാണാതായാൽ ആ നല്ല ഇടയൻ തന്റെ ആട്ടിൻ കൂട്ടത്തെ വിട്ടു കാണാതായ ആ ആട്ടിൻ കുട്ടിയെ അന്വേഷിച്ചു പോകുന്നു. ഒരു നല്ല ഇടയൻ തന്റെ ആടുകളുടെ അടുത്തു ജീവിക്കുകയും അവരുടെ ശാരീരിക ബുദ്ധിമുട്ടുകളെ പറ്റി അറിയുന്നവനും ആയിരിക്കും. ഒരാടിന്റെ ജീവിതമല്ല ഒരു ഇടയന്റേത്. അവരുടെ ജീവിതം സൗകര്യ പ്രദമാക്കി കൊടുക്കുക എന്ന വിഷമകരമായ ദൗത്യം തന്റേതാണെന്ന് ആ ഇടയൻ മനസ്സിലാക്കുന്നു.ഒരു നല്ല ഇടയൻ തന്റെ ആടുകളെ സ്നേഹിക്കുകയും താലോലിക്കുകയും ചിലപ്പോൾ ദേഷ്യപ്പെടുകയും ചെയ്യുന്നു. തനിക്കു തന്റെ ആടുകളെ വിട്ടു ഒരു ജീവിതമില്ല എന്നും ആ ഇടയന് അറിയാം. അദ്ദേഹത്തിന്റെ സ്നേഹത്തോടെയുള്ള വിളിയും ലാളനയും കിട്ടാൻ വേണ്ടി ആ ആട്ടിൻ പറ്റവും അവരെ നിയന്ത്രിക്കുന്ന നായ്ക്കളും വളരെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. എല്ലാ ഇടയന്മാരും ഇത് അത്രകാര്യമായിട്ടു എടുക്കാറില്ലായിരിക്കും. പക്ഷേ ഈ ആട്ടിൻ പറ്റത്തിനും അവരെ നിയന്ത്രിക്കുന്ന നായ്ക്കൾക്കും അവരുടെ ഇടയന്റെ മുഖത്തെ ഭാവപ്രകടനങ്ങൾ പെട്ടെന്ന് മനസ്സിലാക്കാൻ സാധിക്കും.

വന്ദ്യ തിരുമേനിമാർ ഞാൻ പറയാൻ പോകുന്ന വിഷയം എന്റെ താഴ്മയോടു കൂടിയ അപേക്ഷയായി കണക്കാക്കണം എന്ന് ആദ്യമെ തന്നെ അഭ്യർത്ഥിക്കുകയാണ്. എന്റെ ഒരാളുടെ മാത്രം തോന്നലല്ല ഇത്. പലപ്പോഴും ഞങ്ങൾ ഫ്രണ്ട്സ് ഒരുമിച്ച് പങ്കുവച്ച ഒരാശയം ആണിത്.

വന്ദ്യ യൂഹാനോൻമാർ പീലക്സിനോസ് തിരുമേനി അടുത്തയിടകാലം ചെയ്തു. തിരുമേനിയെ അടുത്തറിയാവുന്ന പലർക്കും അവരുടെ ജീവിതത്തിൽ അദ്ദേഹത്തിന്റെ അഭാവം അതൊരു vacuum തന്നെ സൃഷ്ടിച്ചിരിക്കുകയാണ്. അദ്ദേഹം ഒരു ഇടയന്റെ റോൾ മോഡൽ ആയി ജീവിച്ചു. Now let me quote Bishop Sakharias Mar Policarpus– "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ അവർ ദൈവത്തിന്റെ പുത്രന്മാർ എന്ന് വിളിക്കപ്പെടും എന്ന ക്രിസ്തു വചനം പ്രസംഗിക്കുക മാത്രമല്ല അത് മലബാറിന്റെ മണ്ണിൽ നടപ്പിൽ വരുത്തി കാണിച്ചു കൊടുക്കാൻ കഴിഞ്ഞ ജീവിതമായിരുന്നു തിരുമേനിയുടെത്. സഭാ വഴക്കു കൊടുംമ്പിരി കൊണ്ടിരിക്കുമ്പോഴും വീതം വച്ച് പിരിയാം എന്ന കാഴ്ചപ്പാടോടു കൂടി ഒരോ ഇടവകയിലും സ്വത്ത് വീതം വച്ച് സമാധാനം ഉണ്ടാക്കാനും അതുവഴി ബഹുമാനപ്പെട്ട സുപ്രിംകോടതി സഭാ വഴക്കിൽ മലബാർ മാതൃക പിൻതുടരണമെന്ന് പരാമർശിക്കുക വരെ ചെയ്തു. സഭയിലും സമൂഹത്തിലും സമാധാനം ഉണ്ടാകണമെന്ന് വെറുതെ ആഗ്രഹിക്കുകയോ പറയുകയോ മാത്രമല്ല അതിനുവേണ്ടി എന്തു വിട്ടു വീഴ്ച ചെയ്യാനും തിരുമേനി തയ്യാറായിരുന്നു". (Taken from Atma Deepam Jan 2016 Page 5)

ഇന്ന് നമ്മുടെ സഭയിലുള്ള അഭിവന്ദ്യ തിരുമേനിമാർ ഇടയന്മാരുടെ ജീവിത മാണോ നയിക്കുന്നത് എന്ന് ഒരു self assessment നടത്തിയാൽ കൊള്ളാമെന്ന് തോന്നുകയാണ്. അവരിൽ പലരും കുർബ്ബാന അർപ്പിക്കുക, കല്ല്യാണം കെട്ടിക്കുക, ശവ സംസ്ക്കാര ചടങ്ങുകളിൽ participate ചെയ്യുക, ഏതെങ്കിലും ചടങ്ങുകളുടെ ഉദ്ഘാടന കർമ്മം നിർവ്വഹിക്കുക ഇതെല്ലാം ചെയ്യുന്ന സാധാരണ പുരോഹിതന്റെ റോൾ ആണ് ചെയ്യുന്നത്. വി. കുർബ്ബാന ചൊല്ലുന്നതിന് പട്ടം കിട്ടിയ പുരോഹിതൻ വേണമല്ലോ. അല്ലെങ്കിൽ കേട്ട് കേട്ട് കുർബ്ബാന കാണാ പാഠം ആയിരിക്കുന്ന എനിക്കും വി. കുർബ്ബാന ചൊല്ലുവാൻ കഴിയുമായിരുന്നു. എന്ന് വിചാരിച്ച് ഞാൻ വി. കുർബ്ബാന ചൊല്ലുന്നത് ഒരിക്കലും ശരിയല്ല എന്ന് എനിക്കും അറിയാം എന്റെ ചുറ്റും ജീവിക്കുന്ന മറ്റുള്ളവർക്കും അറിയാം. അതായത് നമുക്ക് എല്ലാവർക്കും അവ നവന്റെതായ റോൾ ചെയ്യാനുണ്ട് എന്നർത്ഥം.

ഇന്ന് യാക്കോബായ സഭയിലോ, ഓർത്തഡോക്സ് സഭയിലോ ഉള്ള ഒരു തിരുമേനിയും അവനവന്റെ ഭദ്രാസനത്തിലുള്ള പള്ളികളിലെ വഴക്കുകൾ തീർക്കാൻ ആത്മാർത്ഥമായി പരിശ്രമിക്കുന്നുണ്ടോ എന്ന സംശയം നിലനില്ക്കുന്നു. നമ്മുടെ തിരുമേനിമാർ ഓർത്തഡോക്സ് വിഭാഗത്തിലെ തിരുമേനിമാരുമായി മീഡിയേറ്റർമാർ വഴിയോ അല്ലാതെയോ ഒന്നു ചർച്ച ചെയ്യാൻ പരിശ്രമിക്കുകയോ ആ പള്ളിയിലെ ഇടവകാംഗങ്ങളുടെ അഭിപ്രായം അറിഞ്ഞ് ഏതു രീതിയിൽ പരിഹാരം കാണാൻ സാധിക്കുമെന്ന് ആരായുകയോ ചെയ്യുന്നത് നമ്മുടെ പ്രശ്നപരിഹാരത്തിന് സഹായ മാവുകയില്ലേ? നമ്മുടെ ഒരോ ഭദ്രാസനത്തിലെയും എട്ടോ പത്തോ പള്ളികളിൽ ആണ് ഈ പ്രശ്നം രൂക്ഷമായിരിക്കുന്നത്. ഒരേ ടേബിളിന്റെ രണ്ടു വശത്തും ഇരുന്ന് ചർച്ച ചെയ്താൽ എന്തെങ്കിലും ഒരു തീരുമാനത്തിൽ എത്തി ചേരാം. ഒരു ന്യൂന ഭാഗം തിരുമേനിമാർക്ക് അതു ഒരു പക്ഷേ below dignity ആയി തോന്നിയേക്കാം. ഒരു ശരിയായ ഇടയൻ സ്വന്തം ആടുകളുടെ നന്മക്കു വേണ്ടി ഇത് ചെയ്യണമെന്നാണ് ഞങ്ങൾക്ക് തോന്നുന്നത്.

ഓർത്തഡോക്സ് വിഭാഗം സഭാ യോജിപ്പിന്റെ പേരിൽ കൈവയ്പ് കൈവശ പ്പെടുത്തി. ഇനി ആരും പറയുകയില്ലല്ലോ ഇവർക്ക് മുടക്കിയ പാത്രിയർക്കീസാണ് പട്ടം കൊടുത്തതെന്ന്. യോജിപ്പിന്റെ പേരിൽ സഭയുടെ കുറെ പ്രോപർട്ടിയും അവർ കൈക്കലാക്കി. ഇനി നമ്മൾ തമ്മിൽ ചെളിവാരി എറിയുകയോ തമ്മിൽ അടിച്ചു നശി ക്കുകയോ ചെയ്യുന്നതിനേക്കാൾ ഒത്തു തീർപ്പിൽ എത്തുന്നതിന് പരിശ്രമിച്ചാൽ നന്നായിരിക്കും. കഴിയുമെങ്കിൽ രണ്ടു സ്വതന്ത്ര സഭകളായിത്തീരുന്നതാണ് നല്ലത്.

ബഹുമാനപ്പെട്ട കാതോലിക്കാ ബാവാ ദീവന്നാസ്യോസ് തിരുമേനിയെ ഞങ്ങ ളുടെ ചെറുപ്പം മുതൽ അറിയാവുന്നതാണ്. സഭയുടെ എന്തു പ്രശ്നമുണ്ടായാലും വന്ദ്യ തിരുമേനി ആ സ്പോട്ടിൽ വന്ന് മുട്ടുകുത്തി പ്രാർത്ഥിക്കാൻ തുടങ്ങും. പെട്ടെന്ന് നൂറുകണക്കിന് ആളുകൾ തിരുമേനിയുടെ ചുറ്റും കൂടും. തിരുമേനിയോട് സഭാംഗങ്ങൾക്കുള്ള സ്നേഹം തിരുമേനി ഡിമാൻഡ് ചെയ്തിട്ട് കിട്ടിയതല്ല. He could come down to the level of ordinary people.

എങ്കിലും സമൂഹത്തിൽ നമ്മുടെ സഭയുടെ വിലയും നിലയും കളയാതിരിക്കാ നായിട്ടും സഭാ മക്കൾ ശരിയായ Christian Spirit ൽ ചർച്ചയ്ക്ക് തയ്യാറാകണം. രണ്ടു ഭാഗത്തു നിന്നും Adjustment ന് തയ്യാറാകണം. അടി ഒരു പ്രശ്നത്തിനു പരി ഹാരമല്ല.

ഫെബ്രു: 11 ന് കോലഞ്ചേരിയിൽ നടന്ന അടിപിടി വളരെ ലജ്ജാകരം തന്നെ. God is love എന്ന് നമ്മൾ പറയുകയും വളരെ മോശമായ രീതിയിൽ സമൂഹത്തിൽ പെരുമാറുകയും ചെയ്യുന്നത് നമ്മുടെ അഭിമാനത്തെ തന്നെ ചോദ്യം ചെയ്യുന്ന ഒന്നാണ്.

ഇതെല്ലാം ഞങ്ങളുടെ മനസ്സിലുള്ള ഏതാനും സംശയങ്ങൾ ആണ്. ഞങ്ങൾ പറയുന്നത് തെറ്റാണെന്ന് തോന്നുകയാണെങ്കിൽ വന്ദ്യ തിരുമേനിമാർ സദയം ക്ഷമിക്കണം എന്നപേക്ഷിക്കുന്നു. ഞങ്ങളുടെ അഭിപ്രായം വാസ്തവമാണെന്ന് തോന്നുകയാണെങ്കിൽ ഏതെങ്കിലും ഒരു മീറ്റിംങ്ങിൽ തിരുമേനിമാരുടെ സാന്നിദ്ധ്യത്തിൽ എനിക്ക് അനുവാദം തന്നാൽ  എന്റെ മനസ്സ് തുറന്ന് സംസാരിക്കാൻ, എന്റെ സന്ദേഹങ്ങൾ പങ്കുവയ്ക്കാൻ ഞാൻ തയ്യാറാണ്. തലമുറകളായിട്ട് രണ്ടു സഭയുടെ അംഗങ്ങൾ തമ്മിൽ ഉള്ള അടി കണ്ടു മടുത്തു. ഇതിനൊരവസാനം ഉണ്ടായി കാണാൻ ആഗ്രഹിക്കുന്നു. ഒറ്റയടിക്ക് ഒരു ഒത്തുതീർപ്പ് ആവുമെന്ന് പ്രതീക്ഷയില്ല. ഒന്നാരംഭിച്ചുകൂടെ ആ process?

**Dr. C.V George**